◈ നിരീക്ഷണം

**കെ. രാജേശ്വരി**

ജസ്റ്റിസ് ലക്ഷ്മിക്കുട്ടി, പേരു സൂചിപ്പിക്കുന്നപോലെ കേരള ഹൈക്കോടതിയിലെ ഒരു ന്യായാധിപയാണ്. 1985ൽ ജില്ലാ ജഡ്ജിയായി നേരിട്ട് തെരഞ്ഞെടുക്കപ്പെട്ടതാണ്. എന്നാൽ, കമ്യൂണൽ റൊട്ടേഷൻ പ്രകാരം ഒന്നാമതായി നിയമനം ലഭിക്കേണ്ടിയിരുന്ന ലക്ഷ്മിക്കുട്ടിയെ തഴഞ്ഞ് ലിസ്റ്റിലുണ്ടായിരുന്ന മറ്റു നാലു പേരെ (കൃഷ്ണൻ നായർ, ഖാലിദ്, അച്യുതനുണ്ണി, രാജപ്പൻ ആശാരി) നിയമിക്കാനായിരുന്നു അന്ന് നാടുവാണിരുന്ന കരുണാകരൻ സർക്കാർ തീരുമാനിച്ചത്.



# നീതിവൃക്ഷത്തിലെ കുയിൽ

**I leave thy praises unexpress'd**
**In verse that brings myself relief,**
**And by the measure of my grief**
**I leave thy greatness to be guess'd**
**-Alfred Lord Tennyson.**

വിലാപകാവ്യത്തിന് ഇംഗ്ലീഷിൽ എലിജി എന്നാണ് പേര്. പ്രസിദ്ധനായ ഏതെങ്കിലും വ്യക്തിയുടെയോ സുഹൃത്തിൻെറയോ നിര്യാണത്തിൽ മനംനൊന്ത് രചിക്കുന്ന തത്ത്വചിന്താപരമായ ഭാവഗീതമാണ്, സാധാരണഗതിയിൽ എലിജി. മിൽട്ടൻെറ 'ലിസിഡസ്' (1638), ഷെല്ലിയുടെ 'അഡോണൈസ്' (1821), ടെനിസൻെറ 'ഇൻമെമ്മോറിയം' (1850) എന്നിവ വിഖ്യാതമായ ഉദാഹരണങ്ങൾ. ഐറിഷ് ചാനലിൽ മുങ്ങിമരിച്ച സുഹൃത്തിനെക്കുറിച്ചാണ് മിൽട്ടൻെറ 'ലിസിഡസ്', കപ്പൽച്ചേതത്തിൽ മരിച്ച സഹോദരനെപ്പറ്റിയാണ് ടെനിസൻെറ 'ഇൻമെമ്മോറിയം; ജോൺ കീറ്റ്സിൻെറ അകാലനിര്യാണമാണ് 'അഡോണൈസി'ന് പ്രചോദനം. മനുഷ്യജീവിതത്തിൻെറ നശ്വരതയെക്കുറിച്ചുള്ള തത്ത്വചിന്താപരമായ മറ്റ് വിലാപകാവ്യങ്ങളുമുണ്ട്. തോമസ് ഗ്രേയുടെ 'എലിജി റിട്ടൺ ഇൻ എ കൺട്രി ചർച്ച്യാഡ്' (1751) ഉദാഹരണം.

മലയാളത്തിലെ ആദ്യത്തെ വിലാപകാവ്യം മഹാഭാരതം കിളിപ്പാട്ടിലെ സ്ത്രീപർവം ആകാനേ തരമുള്ളൂ. (കണ്ണുനീർത്തുള്ളിയെ സ്ത്രീയോടുപമിച്ച കാവ്യഭാവന തുഞ്ചത്തെഴുത്തച്ഛൻേറതുതന്നെ). പാശ്ചാത്യ മാതൃക പിന്തുടർന്ന പ്രധാന വിലാപകാവ്യങ്ങൾ വി.സി. ബാലകൃഷ്ണപ്പണിക്കരുടെ 'ഒരു വിലാപ'വും (1908) കുമാരനാശൻെറ

'പ്രരോദന'വും (1919). പത്നീവിയോഗമാണ് 'വിലാപ'ത്തിന് നിദാനമെങ്കിൽ കേരള പാണിനിയുടെ നിര്യാണമായിരുന്നു 'പ്രരോദന'ത്തിനുള്ള പ്രചോദനം.

വിലാപകാവ്യത്തിന് മരണം നിർബന്ധമാണെന്നില്ല. ബി.എ പരീക്ഷയിൽ ഒരു പാർട്ടിന് തോറ്റപ്പോൾ എ.ആർ. തമ്പുരാൻ 'ഭംഗവിലാപ'മെഴുതി; കേൾവിശക്തി നഷ്ടപ്പെട്ടപ്പോൾ വള്ളത്തോൾ 'ബധിരവിലാപ'വും.

മഹാത്മാഗാന്ധി വെടിയേറ്റ് വീണപ്പോൾ 'ബാപ്പുജി' എന്ന ഖണ്ഡകാവ്യം രചിച്ച വള്ളത്തോൾ പിന്നീട് സഖാവ് സ്റ്റാലിൻ മരിച്ചതറിഞ്ഞ് 'സ്റ്റാലിൻ ഹാ!' എന്നൊരു വിലാപകവിതയെഴുതി. അന്നന്ന് കണ്ടതിനെ വാഴ്ത്തുന്നു മാമുനികൾ, മഹാകവികളും. സുഗതകുമാരിയാണെങ്കിൽ ഇന്ദിരാഗാന്ധി തോറ്റപ്പോൾ (1977) ''പ്രിയദർശിനീ നിന്നെ സ്നേഹിച്ചു പണ്ടേ ഞങ്ങൾ'' എന്നും വെടിയേറ്റ് മരിച്ചപ്പോൾ (1984) ''പ്രിയദർശിനീ നിനക്കുറങ്ങാമിനി'' എന്നും പാടി. ജി. ശങ്കരക്കുറുപ്പ് മരിച്ചപ്പോൾ ''ആംഗ്ലേയാക്ഷരമാലക്കേ ഴാമക്ഷരം പോയി'' എന്നാണ് സിസ്റ്റർ മേരി ബെനീഞ്ഞ വിലപിച്ചത്. വൈലോപ്പിള്ളി വിടപറഞ്ഞപ്പോൾ ''മാതുലാ പൊറുത്താലും, തീർന്നു മാമ്പഴക്കാലം'' എന്ന് കുണ്ഠിതപ്പെട്ടത് സച്ചിദാനന്ദൻ.

പത്രത്തിലെ ചരമക്കോളം നോക്കി കാവ്യരചന നടത്തുന്നവരും ഏറെയാണ്. 1980 ജൂലൈ 20-26ന്റെ ലക്കം *മാതൃഭൂമി ആഴ്ചപ്പതിപ്പ്* കാണുക. വിലാപ കവിതകൾ രണ്ടെണ്ണമാണ് -എൻ.കെ. ദേശത്തിന്റെ 'ശോഭ', വെണ്ണിക്കുളം ഗോപാലക്കുറുപ്പിന്റെ 'കുങ്കുമക്കുറികൾ'. ആയിടെ ആത്മഹത്യ ചെയ്ത പ്രമുഖ സിനിമാതാരത്തെക്കുറിച്ചാണ് ദേശത്തിന്റെ കവിത-ശോഭ അഭിനയിച്ച ഉൾക്കടൽ, ശാലിനി എന്റെ കൂട്ടുകാരി, പശി, ഏകാകിനി, എന്റെ നീലാകാശം തുടങ്ങിയ ചിത്രങ്ങളുടെ പേരുകൾ കൂട്ടിച്ചേർത്ത് ഒരു കസർത്ത്.

''ഇരുളുന്നിതെന്റെ നീലാകാശം; വെള്ളി-
മുകിൽ മാലയും മുല്ല മലർമാലയും മങ്ങി
വിളറുന്നു, ഹാ, നരച്ചിരുളുന്നു;
നിറതിങ്കളേ, നിൻ നിലാവെളിച്ചം വീണ്ടു-
മിനിവന്നുദിക്കയില്ലെന്നതോർക്കേ, കറു-
ത്തിരുളുന്നിതെൻ മാനസാകാശം''. എന്ന് വിലപിക്കുന്നതിനോടൊപ്പം

''ഇവിടെപ്പൊലിഞ്ഞ പൊൻതാരകേ, നീ പുനർ
ജ്ജനി വരിക്കാം സ്വർഗ്ഗതാരമായ്, സന്താന-
വനിയിൽ നറുപൂവാ, യൊരപ്സരസ്സായ്,
ഉലകം നിനക്കുചിതമല്ലുമ്പർനാട്ടിലേ-
ക്കുയരേണ്ടുമുവർശിയല്ലയോ നീ?'' എന്നൊക്കെ സമാശ്വസിക്കുന്നുമുണ്ട്.

ഭാരതയുവലോക ചൈതന്യ പ്രതീകമായ്, ഭാനുമൽ പ്രതാപനായ് ധീരതാനിലയമായ്, വിശ്രുത കൈലാസത്തിൻ തുംഗമാം ശിഖരത്തിൽ വിദ്യോതിച്ചിരുന്നൊരാവിക്രമിയുടെ -സഞ്ജയ്ഗാന്ധിയുടെ- അകാലമൃത്യുവിനെക്കുറിച്ചാണ് വെണ്ണിക്കുളത്തിന്റെ കവിത.

''അക്ഷയശോഭാപൂരംതൂകിനിന്നുൽഭാസിച്ച
നക്ഷത്രം പൊലിഞ്ഞുപോയ്കണ്ണൊന്നുചിമ്മുംമുമ്പേ
അക്ഷരപാഠാരംഭം തൊട്ടുതൻമുത്തച്ഛന്റെ
ശിക്ഷണം നേടിനേടിത്തെളിഞ്ഞ ജനപ്രിയൻ,
ഉജ്ജ്വലവീര്യത്തിന്റെ ചട്ടയുമണിഞ്ഞുകൊണ്ടർജുനാത്മജനെപ്പോലടരാടിയ ധീരൻ,
ജന്മഭൂചരിതാർഥയാകുവാനൊരുക്കിയ
കർമവൈഭവത്തിന്റെ കാതലായ്ക്കാണപ്പെട്ടോൻ
മിഴിനീർക്കടലിങ്കലമ്മയെ,ജ്ജനങ്ങളെ
മുഴുകുംമട്ടിലാക്കി ഭാരതാംബികയേയും...''

മോനിഷാ ഉണ്ണി കാറപകടത്തിൽ കൊല്ലപ്പെട്ടപ്പോൾ എൻ.കെ. ദേശം കവിതയൊന്നും എഴുതിക്കണ്ടില്ല. ശ്രീപെരുമ്പത്തൂർ സ്ഫോടനത്തിനു മുമ്പുതന്നെ ഗോപാലക്കുറുപ്പ് ദിവംഗതനാകുകയും ചെയ്തു. കൈരളിയുടെ മഹാനഷ്ടങ്ങൾ.

വേദവേദാന്ത വിജ്ഞാനവിത്തും ശ്രീനാരായണധർമം പിഴിഞ്ഞ സത്തുമായിരുന്നു. ഇക്കഴിഞ്ഞ ജൂലൈ ഒന്നാം തീയതി ജലസമാധിയായ സ്വാമി ശാശ്വതികാനന്ദ. നടരാജഗുരു മുതൽക്കിങ്ങോട്ട് എത്രയോ ശിഷ്യന്മാരുണ്ടായിട്ടുണ്ട് ഗുരുദേവന്. എന്നാൽ, അവർക്കാർക്കും ശാശ്വതികാനന്ദന്റെ ഗ്ലാമറുണ്ടായിരുന്നില്ല. ശിവഗിരി മഠാധിപതിയായിരുന്നപ്പോഴും അല്ലാത്തപ്പോഴും സ്വാമിയായിരുന്നു ശ്രീനാരായണീയരുടെ കൺകണ്ട ദൈവം. കള്ളച്ചൂതിൽത്തോറ്റ് അധികാരഭ്രഷ്ടനായപ്പോഴോ പിന്നീട് ശിവഗിരിയിൽ പൊലീസ് കർസേവ നടത്തിയപ്പോഴോ സ്വാമി കുലുങ്ങിയില്ല. എ.കെ. ആന്റണിക്കെതിരെ തെരഞ്ഞെടുപ്പ് പ്രചാരണം നടത്താനോ വിരുദ്ധപക്ഷത്തെ സന്ന്യാസികൾക്കെതിരെ നിയമയുദ്ധം നടത്താനോ കാഷായവസ്ത്രം തടസ്സമായുമില്ല. കോടതി വിധിയെ തുടർന്ന് നടന്ന തെരഞ്ഞെടുപ്പിൽ തന്റെ പാനൽ എല്ലാ സീറ്റും നേടിയിട്ടും മഠാധിപതി സ്ഥാനത്തുനിന്നൊഴിഞ്ഞുനിൽക്കാനുള്ള ആർജവവും അദ്ദേഹം പ്രദർശിപ്പിച്ചു.

ഓർമ്മ നൊമ്പരം

ജസ്റ്റിസ് എ. ലക്ഷ്മിക്കുട്ടി

തിരുവനന്തപുരത്ത് വക്കീലായിരിക്കുമ്പോഴോ പിന്നീട് ജഡ്ജിയായ ശേഷമോ ലക്ഷ്മിക്കുട്ടി കവയിത്രിയായി അറിയപ്പെട്ടിട്ടില്ല. സ്വാമികളുടെ ആകസ്മിക മരണം ന്യായാധിപയിലെ കവയിത്രിയെ തട്ടിയുണർത്തിയതാകാം.

സ്വാമിയുടെ അകാല വിയോഗം സാംസ്കാരിക കേരളത്തെ അക്ഷരാർഥത്തിൽ ഞെട്ടിച്ചു. ശിവഗിരിയെ കാവിവത്കരണത്തിൽനിന്ന് രക്ഷിച്ച കർമയോഗിയായിരുന്നു ശാശ്വതികാനന്ദയെന്ന് കമ്യൂണിസ്റ്റുകാർ; ഹൈന്ദവ സംസ്കാരത്തിന്റെ പതാഹാവാഹകനായിരുന്നെന്ന് സംഘപരിവാർ. സ്വാമിയുടെ നന്മകൾ ലേഖനരൂപത്തിലാക്കി, സുകുമാർ അഴീക്കോട്. എം.കെ. സാനു മൗനം പാലിച്ചു. തോട്ടം രാജശേഖരൻ സ്വാമിയെ മദ്യപനും ദുർവൃത്തനുമാക്കി ചിത്രീകരിച്ചു. നന്മയെച്ചൊല്ലി വിനിശ്വസിക്കാം ചിലർ, തിന്മയെപ്പറ്റിയേ പാടൂ ലോകം!

ഇതൊക്കെയാണെങ്കിലും വിലാപകാവ്യമെഴുതാൻ കവികളാരും മുന്നോട്ടുവന്നില്ല. എം.പി അപ്പൻ മുതൽക്ക് ശ്രീനാരായണീയരായ കവികൾ തന്നെ എത്രയോ പേരുണ്ട്. എന്നാൽ, I weep for Adonais -he is dead! എന്ന് വിലപിക്കാൻ ഷെല്ലി, ''ഇവിടെ മാഞ്ഞുസുമേരുവിന്മേൽ കൽപദ്രുമത്തിനുടെ കൊമ്പിൽ വിരിഞ്ഞിടാം നീ''യെന്ന് സമാശ്വസിപ്പിക്കാൻ കുമാരനാശാൻ ഇല്ലാതെ പോയി. നമ്മുടെ സംസ്കാരലോപം.

സ്വാമിയുടെ അപദാനങ്ങൾ പാടിപ്പുകഴ്ത്തിയ *കേരളകൗമുദി*യുടെ ജൂലൈ രണ്ടാം തീയതിയിലെയും മൂന്നാം തീയതിയിലെയും ലക്കങ്ങൾക്ക് എത്ര ആയുസ്സുണ്ട്? ഏറ്റവും കൂടിയത് 24 മണിക്കൂർ. ഏതു പത്രവാർത്തക്കും ആയുസ്സ് അത്രയേയുള്ളൂ. മറിച്ച് ഷെല്ലിയുടെ 'അഡോണൈസ്' ആണെങ്കിൽ ഇംഗ്ലീഷ് ഭാഷയുള്ളിടത്തോളംകാ

ലം നിലനിൽക്കും. അതാണ് കവിതയുടെ ശക്തി.

സ്വാമിതൃപ്പാദങ്ങളുടെ മഹച്ചരമത്തെക്കുറിച്ച് വിലാപകാവ്യമെഴുതാൻ മഹാകവികൾ മടിച്ചുനിന്നാൽ പിന്നെയെന്താണ് കരണീയം? വെറും കവികൾ ആ ജോലി ഏറ്റെടുക്കുക. അവരും വിസമ്മതിച്ചാലോ? കവികളേയല്ലാത്തവർ പരിശ്രമിക്കുക. അങ്ങനെയാണ് കുമാരി ജസ്റ്റിസ് എ. ലക്ഷ്മിക്കുട്ടി 'ഒരു നൊമ്പരം' എഴുതിയത്. ആഗസ്റ്റ് 28ാം തീയതി (ചിങ്ങം 12) അത് *കേരളകൗമുദി* പത്രത്തിൻെറ എഡിറ്റ് പേജിൽ കവയിത്രിയുടെ ചിത്രം സഹിതം അച്ചടിച്ചുവരുകയും ചെയ്തു.

ജസ്റ്റിസ് ലക്ഷ്മിക്കുട്ടി, പേരു സൂചിപ്പിക്കുന്നപോലെ കേരള ഹൈക്കോടതിയിലെ ഒരു ന്യായാധിപയാണ്. 1985ൽ ജില്ലാ ജഡ്ജിയായി നേരിട്ട് തെരഞ്ഞെടുക്കപ്പെട്ടതാണ്. എന്നാൽ, കമ്യൂണൽ റൊട്ടേഷൻ പ്രകാരം ഒന്നാമതായി നിയമനം ലഭിക്കേണ്ടിയിരുന്ന ലക്ഷ്മിക്കുട്ടിയെ തഴഞ്ഞ് ലിസ്റ്റിലുണ്ടായിരുന്ന മറ്റു നാലു പേരെ (കൃഷ്ണൻ നായർ, ഖാലിദ്, അച്യുതനുണ്ണി, രാജപ്പൻ ആശാരി) നിയമിക്കാനായിരുന്നു അന്ന് നാടുവാണിരുന്ന കരുണാകരൻ സർക്കാർ തീരുമാനിച്ചത്. ഒരു ഈഴവ വനിത തഴയപ്പെട്ടതിനെ എസ്.എൻ.ഡി.പി യോഗമോ ഭരണമുന്നണിയിൽ അംഗമായിരുന്ന സോഷ്യലിസ്റ്റ് റിപ്പബ്ലിക്കൻ പാർട്ടിയോ അന്ന് ശിവഗിരി മഠാധിപതിയും ശ്രീനാരായണ ധർമസംഘം അധ്യക്ഷനുമായിരുന്ന ശാശ്വതികാനന്ദ സ്വാമിയെങ്കിലുമോ അപലപിച്ചില്ല. ലക്ഷ്മിക്കുട്ടി കേസിനു പോയി. അപ്പോൾ ലിസ്റ്റ് തന്നെ വേണ്ടെന്നുവെക്കും എന്നായി



സ്വാമിയുടെ അകാല വിയോഗം സാംസ്കാരിക കേരളത്തെ അക്ഷരാർഥത്തിൽ ഞെട്ടിച്ചു. ശിവഗിരിയെ കാവിവത്കരണത്തിൽനിന്ന് രക്ഷിച്ച കർമയോഗിയായിരുന്നു ശാശ്വതികാനന്ദയെന്ന് കമ്യൂണിസ്റ്റുകാർ; ഹൈന്ദവ സംസ്കാരത്തിൻെറ പതാകവാഹകനായിരുന്നെന്ന് സംഘപരിവാർ. സ്വാമിയുടെ നന്മകൾ ലേഖനരൂപത്തിലാക്കി, സുകുമാർ അഴീക്കോട്. എം.കെ. സാനു മൗനം പാലിച്ചു. തോട്ടം രാജശേഖരൻ സ്വാമിയെ മദ്യപനും ദുർവൃത്തനുമാക്കി ചിത്രീകരിച്ചു. നന്മയെച്ചൊല്ലി വിനിശ്വസിക്കാം ചിലർ, തിന്മയെപ്പറ്റിയേ പാടൂ ലോകം!!

സർക്കാർ നിലപാട്. ലക്ഷ്മിക്കുട്ടിയെയും മറ്റു നാലു പേരെയും നിയമിക്കണമെന്ന ഹൈക്കോടതി വിധിക്കെതിരെ സർക്കാർ അപ്പീൽ പോയി. ഒന്നര വർഷത്തിനു ശേഷം 1987ൽ സുപ്രീം കോടതി വിധി പ്രകാരമാണ് അവർക്ക് നിയമനം ലഭിച്ചത്. കൊല്ലം, മാവേലിക്കര, പത്തനംതിട്ട, തൊടുപുഴ, ആലപ്പുഴ എന്നിവിടങ്ങളിൽ ജില്ലാ ജഡ്ജിയായി പരിലസിച്ചു. 2000ാമാണ്ട് ജൂലൈ 12ന് ഹൈക്കോടതി ജഡ്ജിയായി ഉയർത്തപ്പെട്ടു.

തിരുവനന്തപുരത്ത് വക്കീലായിരിക്കുമ്പോഴോ പിന്നീട് ജഡ്ജിയായ ശേഷമോ ലക്ഷ്മിക്കുട്ടി കവയിത്രിയായി അറിയപ്പെട്ടിട്ടില്ല. സ്വാമികളുടെ ആകസ്മിക മരണം ന്യായാധിപയിലെ കവയിത്രിയെ തട്ടിയുണർത്തിയതാകാം.

"ഓരോരോ മനുഷ്യനും ഓരോരോ ദൗത്യത്തിനായ്

പിറന്നീടുന്നു ഭൂവിൽ ആയതേ പരമാർഥം" എന്ന് അവർ തന്നെ പാടിയിരിക്കുന്നു.

"ആ ദിവ്യ തേജസ്സിൻെറ ചേതനയകന്നുപോയ്

വിശ്വസിക്കാനാകാതെ ഞങ്ങളും പകച്ചുപോയ്.

കേട്ടതു ശരിയാകാതിരുന്നീടട്ടേയെന്നു പ്രാർഥിച്ചു

ദൈവത്തോട് മനംനൊന്തുരുകി ഞാൻ..." ഇതാണ് 'ഒരു നൊമ്പര'ത്തിൻെറ ആരംഭം. ഇതിൽ കവിതയെവിടെ? അലങ്കാരമെവിടെ, ചമത്കാരമെവിടെ, വൃത്തം സ്രഗ്ദ്ധരയാണോ ശാർദൂലവിക്രീഡിതമാണോ എന്നൊന്നും ചോദിക്കരുത്. കവിതയിൽ ചോദ്യമില്ല. (കോടതിയലക്ഷ്യം പേടിച്ചാകും സാഹിത്യ വാരഫലക്കാരൻ നൊമ്പരത്തെ തൊട്ടില്ല) വൃത്തമോ അലങ്കാരമോ അല്ല, കവിയുടെ ആത്മാർഥതയാണ് പ്രധാനം. പിന്നെ, കറതീർന്ന ഗുരുഭക്തി.

"അങ്ങുതൻവചനങ്ങൾ മാർഗദീപമാകുവാൻ

ഞങ്ങളെയനുഗ്രഹിച്ചീടുക മഹാത്മാവേ!" എന്ന വരികളിൽ നൊമ്പരത്തിൻെറ ആകത്തുക അടങ്ങിയിരിക്കുന്നു.

"അങ്ങുതൻ സമാധിയിലർപ്പിക്കാൻ മറ്റൊന്നില്ല

കണ്ണുനീർമുത്തല്ലാതെ മറ്റെന്തുനൽകീടുവാൻ" എന്ന രീതിയിൽ കാവ്യം അവസാനിക്കുകയും ചെയ്യുന്നു.

1956ൽ പ്രവർത്തനം ആരംഭിച്ചതാണ് കേരളാ ഹൈക്കോടതി. ആനുകാലിക പ്രസിദ്ധീകരണങ്ങളിൽ നിയമസംബന്ധമായ ലേഖനമെഴുതിയ ന്യായാധിപർ ഉണ്ടായിട്ടുണ്ട്. വിധിന്യായത്തിലുടനീളം കീറ്റ്സും ഷെല്ലിയും കോരിനിറച്ച ഒരു ജഡ്ജി മുമ്പുണ്ടായിരുന്നു. ഒരു പ്രമുഖ സാഹിത്യകാരൻെറ സഹോദരൻ നേരത്തെ ജഡ്ജിയായിരുന്നു; അനന്തരവൻ ഇപ്പോൾ ജഡ്ജിയാണ്. മറ്റൊരു ന്യായാധിപൻെറ ജാമാതാവ് മൺമറഞ്ഞ മഹാസാഹിത്യകാരൻെറ മകനാണ്. പിന്നെ, കോടതി മുറിയിലെ തിരക്കുകൾക്കിടയിലും നിയമ പ്രശ്നങ്ങളുടെ നൂലാമാലകളിലും *മലയാളമനോരമ* വായിച്ച് ജീവിതഗന്ധിയായ കഥകൾ ആസ്വദിച്ചിരുന്ന ഒരാളും ഉണ്ടായിരുന്നു. ഇത്രക്കേയുള്ളൂ ഹൈക്കോടതിയുടെ സാഹിത്യബന്ധം. ഇതാദ്യമായാണ് നീതിയുടെ വൃക്ഷത്തിൽനിന്ന് കുയിലിൻെറ കൂജനം.

Our sweetest songs are those that tell of saddest thought എന്നു പറഞ്ഞുവെച്ചിരിക്കുന്നു, ആംഗലകവി ഷെല്ലി. അതുകൊണ്ടാണ് ശാശ്വതികാനന്ദ സ്വാമിയുടെ വിയോഗം സൃഷ്ടിച്ച വേദനയിലും നാം ജസ്റ്റിസ് ലക്ഷ്മിക്കുട്ടിയുടെ കവിതക്കായി കാതോർക്കുന്നത്.

മൂടുകഹൃദന്തമേ, മുഗ്ധഭാവനകൊണ്ടീ മൂകവേദനകളെ; മുഴുവൻ മുത്താകട്ടെ.

●